# ചട്ടമ്പിസ്വാമി തിരുവടികളും അദ്വൈതാനന്ദ ഭാരതിയും.

(ജീവചരിത്ര സംഗ്രഹങ്ങൾ)



പെരുന്ന,

പി. കെ. വാസുദേവൻ നായർ.

വില അണ 2.

# ചട്ടമ്പിസ്വാമി തിരുവടികളും അഭേദാനന്ദഭാരതിയും.

കേരളത്തിന്റെ അദ്ധ്യാത്മിക ചരിത്രത്തിലെ അവിസ്മരണീയനായ ഒരു മഹൽവ്യക്തിയാണു് ശ്രീ. ചട്ടമ്പിസ്വാമി തിരുവടികൾ. ശ്രീമത് ശങ്കരാചാര്യസ്വാമി തിരുവടികളുടെ മഹാസമാധിക്കു ശേഷം കേരളത്തിൽ ജന്മമെടുത്തിട്ടുള്ള ആദ്ധ്യാത്മിക മഹാജ്ഞാനികളിൽ പ്രമുഖനാണു് ചട്ടമ്പിസ്വാമികൾ. കേരളീയ ജനത എക്കാലത്തും ബഹുമാനാദരങ്ങളോടെ സ്മരിക്കുന്ന ഒരു ദിവ്യാത്മാവായിരുന്നു സ്വാമികൾ. സാമാന്യന്മാരൊടൊപ്പം വെറും സാമാന്യം എന്നു തോന്നിക്കുന്ന ജീവിതം നയിച്ച ഒരു അസാമാന്യനായിരുന്നു അവിടുന്നു്. കാഷായംധരിക്കാത്ത ഒരു സന്യാസി. കാടുകയറാതെ തപസ്സുചെയ്ത ഒരു മഹർഷി. ഒന്നിനോടും മമതാബന്ധമില്ലാതെ സമസ്ത ജീവരാശികളെയും ഒന്നുപോലെ സ്നേഹിച്ച ലോകബന്ധു. സമുദായജീവിതത്തോടു് കെട്ടുപിണയാതെ സമുദായബന്ധങ്ങൾക്കു മാർഗ്ഗദർശനം ചെയ്ത മഹാചിന്തകൻ. ദീർഘമായ ഗുരുമുഖാഭ്യാസം കൂടാതെ ഒരു പരിണത പ്രജ്ഞനായിത്തീർന്ന ഒരു മഹാപണ്ഡിതൻ. അനുഭവജ്ഞാനം കൊണ്ടു നാസ്തികന്മാരുടെ ഡംഭു ശമിപ്പിക്കുവാൻ പ്രഗത്ഭനായിത്തീർന്ന ഒരു യുക്തിവാദപടു. വിലക്ഷണാചാരങ്ങളിൽ ആശക്തമായിരുന്ന അക്കാലത്തു് ഭിന്നസമുദായങ്ങൾക്കു സ്വന്തം ജീവിതചര്യകൊണ്ടു സൌഹാർദബന്ധം സ്ഥാപിക്കുവാൻ

കഴിഞ്ഞ ഒരു സമുദായ പരിഷ്കർത്താവ്. അവഹേളിക്ക വാൻ സമീപിക്കുന്നവരെയും ബഹുമാന പരതന്ത്രരാക്കാൻ കഴിഞ്ഞിരുന്ന ബുദ്ധിസമ്പന്നൻ. ഇങ്ങനെ ഏതെല്ലാം മണ്ഡലങ്ങളിലാണ് ചട്ടമ്പി സ്വാമിയുടെ യശസ്സിനെ പ്രതിഷ്ഠലഭിച്ചിട്ടുള്ളതെന്ന രേഖപ്പെടുത്തുക സുഗമമല്ല. അവിടെന്ന കേരളീയരുടെ ആദ്ധ്യാത്മികാചാര്യനായി പ്രശോഭിച്ചു. എഴുത്തച്ഛന്റെ കാലത്തിന ശേഷം കേരളത്തിൽ ഇത്രത്തോളം ആദ്ധ്യാത്മിക ചിന്ത പ്രചരിപ്പിച്ച ഒരു മഹാനെ ദർശിച്ചിട്ടില്ല. എഴുത്തച്ഛൻ ഭക്തിമാർഗ്ഗത്തെ പ്രകാശിപ്പിക്കാനായി സാഹിത്യദീപസ്തംഭങ്ങളെ പ്രതിഷ്ഠിച്ചു. ആ വിധത്തിൽ മഹത്തായ സാഹിത്യകൃതികളെന്നും നമുക്ക സമ്മാനിച്ചിട്ടില്ല. എന്നാൽ അദ്ദേഹത്തിന്റെ ജീവിതവും സംഭാഷണവും കൊണ്ടു സാധിച്ച ആദ്ധ്യാത്മിക ചിന്താപ്രചരണം ബൃഹത്തായിരുന്നു. അനേകശതാബ്ദങ്ങൾ കൂട്ടംചേർന്നു പരന്നു കൂടുന്ന പാഴിരുൾ ഭേദിച്ച് ലോകാനുഗ്രഹം ചെയ്യാൻ ചിലപ്പോഴെല്ലാം ചില ജ്യോതിർഗോളങ്ങൾ ഉദയം ചെയ്യാറുണ്ട്. ആ പ്രഭാപ്രസരത്തിന്റെ കണികതട്ടി വെളിവുണ്ടാകാൻ കണ്ണും കരളും തുറന്നുവച്ചു കൈക്കൊള്ളുകയോ നമുക്ക് കരണീയമായിട്ടുള്ളൂ! അദ്ദേഹം ജീവിച്ചിരുന്ന കാലത്തു് അദ്ദേഹത്തെ അറിയേണ്ടവിധത്തിൽ അറിഞ്ഞിരുന്നില്ലെന്നും ആരാധിക്കേണ്ടതുപോലെ ആരാധിച്ചില്ലെന്നുമുള്ള ഒരു അപരാധബോധം ഇന്ന് കേരളീയ ഹൃദയങ്ങളെ അനല്പമായി പീഡിപ്പിച്ചുതുടങ്ങിയിട്ടുണ്ട്. അതുകൊണ്ടു തന്നെയാ

ണ്  സ്വാമിയുടെ ആരാധകർ അദ്ദേഹത്തിന് ഇപ്പോൾ സ്മാരകങ്ങൾ നിർമ്മിക്കുന്നതിനും അദ്ദേഹത്തിൻെറ ജന്മ ദിനവും സമാധി ദിനവും മററും അത്യാഡംബരപൂർവ്വം ആഘോഷിക്കുന്നതും. സ്വാമികളുടെ മഹത്തായ ജീവി തത്തിൻെറ കഴിഞ്ഞുപോയ ഏടുകളിലേക്ക് ഒന്നു തിരിഞ്ഞുനോക്കുന്നതിനാണ് ഇവിടെ ഉദ്യമിക്കുന്നതു്.

"ധർമ്മത്തിനു ക്ഷയവും അധർമ്മത്തിന് ഉണർവ്വും ഉണ്ടാകുമ്പോൾ ഞാൻ അവതരിക്കുന്നു. ശിഷ്ടരക്ഷയ്ക്കും ദുഷ്ടസംഗ്രഹത്തിനും ധർമ്മം സ്ഥാപിക്കുന്നതിനുംവേണ്ടി ഞാൻ യുഗങ്ങൾതോറും അവതരിക്കുന്നു" എന്നത്രെ ഭഗവാൻ അർജ്ജുനനോട് അരുളിച്ചെയ്തിട്ടുള്ളതും. ധാർമ്മി കമായ അധ:പതനമുണ്ടായപ്പോഴാണ് ചട്ടമ്പിസ്വാമിക ളും കേരളത്തിൽ അവതരിക്കുവാൻ ഇടയായതു്. ശ്രീ. സ്വാമികളുടെ ആവിർഭാവത്തിനുമുമ്പ് വളരെക്കാല ത്തേക്ക്-ഈ കേരളത്തിലെ അബ്രാഹ്മണർക്ക് മതവി ഷയകമായ കാര്യങ്ങളിൽ ഒരു സ്വാതന്ത്ര്യവും ഇല്ലായി രുന്നു. അന്നു നല്ല ഒരു പേരിടാൻപോലും അബ്രാഹ്മ ണരെ അനുവദിച്ചിരുന്നില്ല. ആര്യന്മാരുടെ ചാതുർ വർണ്ണ്യ വ്യവസ്ഥിതിയിൽ പെടാതെ സ്വതന്ത്രമായി പുരോഗമിച്ചിരുന്ന ദ്രാവിഡ ഗോത്രജരായ നായന്മാർ തുടങ്ങിയ ആദിമനിവാസികളെ ശൂദ്രരാക്കിത്തീർക്കുന്നതി ന് മലയാളത്തിലെ പുരോഹിതവർഗ്ഗങ്ങൾക്ക് അന്ന് ഏതാണ്ട സാധിച്ചിരുന്നു. അതിനാൽ വേദവേദാന്താദി ധാർമ്മികഗ്രന്ഥങ്ങൾ പഠിക്കാൻ നായന്മാർ തുടങ്ങിയിട്ടുള്ള വർക്ക് അവകാശവും അധികാരവുമില്ലായിരുന്നു.

"ത്രൈവർണ്ണികർക്കുമാത്രമെ വേദവേദാന്താദി പഠനത്തിനു അധികാരമുള്ളു" എന്നായിരുന്നു അന്നത്തെ വിശ്വാസം ആ വിശ്വാസത്തെ ചോദ്യംചെയ്യാൻ ആരും മുതിർന്നില്ല. പുരോഹിത വലയിതമായ രാജസ്ഥാനത്തോടുള്ള ഭയമായിരുന്നു അതിനുള്ള പ്രധാന കാരണവും. അങ്ങിനെ മതപരമായ പാരതന്ത്ര്യത്തിൽപെട്ടു് ശ്വാസം മുട്ടിയിരുന്ന യഥാർത്ഥകേരളീയരെ സ്വാതന്ത്ര്യവേദിയിലേക്കു് നയിച്ച ഒരു ധീരസേനാനിയായിരുന്നു പരമാരാദ്ധ്യ ശ്രീ. ചട്ടമ്പിസ്വാമി പാദങ്ങൾ. വിദേശികളായ പുരോഹിതവർഗ്ഗങ്ങളുടെ നിർദ്ദയമായ മർദ്ദനമേററു നഷ്ടപ്രജ്ഞരായി തീർന്നിരുന്ന കേരളീയരുടെ ഹൃദയത്തിൽ ആത്മാഭിമാനത്തെ അദ്ദേഹം ഉജ്ജ്വലിപ്പിച്ചു. അവിടന്നുരചിച്ച "പ്രാചീനമലയാളം" കണ്ടപ്പോഴാണു് കേരളീയർക്കു് സ്വന്തമായ ഒരു സംസ്കാരവും ലോകോത്തരമായ ഒരു ചരിത്രസമ്പത്തും ഉണ്ടായിരുന്നുവെന്നു് നമുക്കു് മനസ്സിലാക്കാൻ കഴിഞ്ഞതു്. ജ്ഞാനവിജ്ഞാന വർഗ്ഗങ്ങളിൽ ആര്യന്മാരെക്കാളും വളരെവളരെ പുരോഗമിച്ചിട്ടുള്ള ഒരു ജനസമുദായമാണു് ദ്രാവിഡർ. അവരുടെ ഗോത്രത്തിൽപെട്ട മലയാളികൾ ഭൌതികവിഷയങ്ങളിലെന്നപോലെ ആദ്ധ്യാത്മിക വിഷയങ്ങളിലും സ്വതന്ത്രമായ ഒരു സംസ്കാരസമ്പത്തുള്ളവരായിരുന്നുവെന്നതു് ചട്ടമ്പിസ്വാമിതിരുവടികളിൽ കൂടിയാണു് ആധുനിക കേരളീയർക്കു് അനുഭവൈകവേദ്യമായതും. ശ്രീ. വിവേകാനന്ദസ്വാമികൾ ഒരു ഭ്രാന്താലയമായിട്ടാണു് കേരളത്തെ ദർശിച്ചതു്. അതിൻെറ പരിഹാരത്തിനു് കേരളത്തിലും ഒരു സിദ്ധാ

വതാരം ആവശ്യമായിത്തീർന്നു. അങ്ങിനെ ചട്ടമ്പിസ്വാമി തിരുവടികളും കേരളത്തിലവതാരമെടുത്തു അദ്ദേഹത്തിന്റെ ജീവിതചര്യകൾ; ഉപദേശങ്ങൾ; ഗ്രന്ഥങ്ങൾ എന്നിവയിൽകൂടി ധർമ്മോന്നമനവും സാധിച്ചു.

1029 ചിങ്ങമാസത്തിലെ ഭരണിനക്ഷത്രത്തിൽ തിരുവനന്തപുരത്തുള്ള കൊല്ലൂർഗ്രാമത്തിലെ ഒരു പ്രാചീനനായർതറവാട്ടിലാണു് ശ്രീ. ചട്ടമ്പിസ്വാമികൾ ജനിച്ചതു്. മാതാവു് "നങ്ങാദേവി"യും പിതാവു് വാസുദേവശർമ്മാവു" എന്നബ്രാഹ്മണനുമായിരുന്നു. മാതാപിതാക്കൾ പുത്രനു് "അയ്യപ്പൻ" എന്ന നാമകരണം ചെയ്തെങ്കിലും "കുഞ്ഞൻ" എന്ന ഓമന പ്പേരിലാണു് സംബോധനചെയ്യപ്പെട്ടിരുന്നതു്. ചട്ടമ്പിസ്വാമികളുടെ പൂർവ്വീകന്മാരുടെ കുടുംബം നെയ്യാററിൻകരയായിരുന്നു. പൂർവ്വീകന്മാരിൽ ഒരാളായിരുന്ന ഈശ്വരപിള്ള അന്യാദൃശ പ്രാഭവമുള്ള ഒരു സിദ്ധയോഗിയായിരുന്നു. മററൊരുപൂർവ്വീകനായ നാരായണമൌനിയെകുറിച്ചുള്ള അനവധി കഥകൾ കേരളീയർക്കു സുപരിചിതങ്ങളുമാണു്. സ്വാതിതിരുനാൾ തിരുമനസ്സിലെ ആദരവിനു പാത്രമായിട്ടുള്ള ഉമ്മിണിനായ നാചഗ്ര്യരും ചട്ടമ്പിസ്വാമികളുടെ പൂർവ്വീകനായിരുന്നു. എന്നുള്ളതു് പ്രത്യേകം സ്മർത്തവ്യമാണു്.

"കൊല്ലൂരമ്മാവൻ" എന്നറിയപ്പെട്ടിരുന്ന കൃഷ്ണപിള്ളയായിരുന്നു ചരിത്രപുരുഷന്റെ പ്രഥമഗുരു. അഷ്ടവയസ്കനായപ്പോൾ അക്ഷരാഭ്യാസംപൂർത്തിയാക്കിയ സ്വാമികൾ കൊല്ലൂർ മഠസ്സിലെ അന്തേവാസിയായിത്തീർന്നു. മഠത്തിലെ സഹചാരിയായിരുന്ന കുഞ്ഞൻ അവിടുത്തെ

കുട്ടികളെ ശാസ്ത്രികൾ സംസ്കൃതം അഭ്യസിപ്പിച്ചിരുന്നതു് ഒളിവിലും മറവിലും നിന്നു കേട്ടു്പഠിച്ചുകൊണ്ടിരുന്നു. ഈയവസ്ഥ ശാസ്ത്രികളുടെ ശ്രദ്ധയിൽ പെടുകയും ബാലന്റെ ജ്ഞാനസമ്പാദനതൃഷ്ണകണ്ടു് സംതൃപ്തനായിതീർന്ന ശാസ്ത്രികൾ സ്വാമികളേയും സംസ്കൃതഭാഷയിലെ പ്രഥമപാഠങ്ങളെല്ലാം സമഗ്രമായി അഭ്യസിപ്പിച്ചു. കുഞ്ഞൻപിള്ള തുടർന്നു് കൊല്ലൂർ ക്ഷേത്രത്തിലെ പരിചര്യകൾ നിർവഹിച്ചു് കാലക്ഷേപം ചെയ്തുവരവെ ആ ക്ഷേത്രത്തിൽ ഒരു ദിവ്യസന്യാസി ആഗതനാകുകയും കുഞ്ഞൻപിള്ളയോടു തോന്നിയ പ്രത്യേക താല്പര്യത്താൽ അദ്ദേഹത്തിനു് "ബാലസുബ്രഹ്മണ്യമന്ത്രം" ഉപദേശിച്ചുകൊടുക്കുകയും ചെയ്തു. ഗുരുമുഖത്തുനിന്നു ലഭിച്ചമന്ത്രം ശിഷ്യൻ അചിരേണ സിദ്ധിവരുത്തി. കുടുംബത്തിലെ സാമ്പത്തികമായ അവശതകൾ അദ്ദേഹത്തെ അനല്പമായി അലട്ടുകയും ആദായമാർഗ്ഗമുള്ള എന്തെങ്കിലും തൊഴിലിൽ ഏർപ്പെട്ടു് ജീവിതം നയിക്കുന്നതിനു് പ്രേരിപ്പിക്കുകയുംചെയ്തു. നെയ്യാററിൻകരയിലും ത്രിതപ്പാണ്ടിയിലുമുള്ള സബ്രജിസ്റ്റർ കച്ചേരികളിൽ കുഞ്ഞൻപിള്ള കുറഞ്ഞൊരുകാലം ആധാരമെഴുത്തുജോലി സ്വീകരിച്ചു.

പതിഴേമത്തെ വയസ്സിൽ കുഞ്ഞൻപിള്ള പേട്ടയിൽ രാമൻപിള്ളആശാനശിഷ്യപ്പെട്ടു് സംഗീതകല അഭ്യസിച്ചു. ആശാൻ കുഞ്ഞൻപിള്ളയെ സ്കൂളിലെ"ചട്ടമ്പി" യായി നിയമിക്കുകയും അനന്തരകാലത്തു് പ്രസ്തുത നാമധേയത്താൽ അദ്ദേഹം പ്രസിദ്ധനായിത്തീരുകയും ചെയ്തു. തൈക്കാട്ടു് അയ്യാവു് എന്ന ഹഠയോഗി വര്യ

നിൽ നിന്നു് ചട്ടമ്പിസ്വാമികൾ ഹഠയോഗവിധികളെല്ലാം അഭ്യസിച്ചതിനുശേഷം തിരുവനന്തപുരത്തുള്ള കോട്ടയ്ക്കകത്തു താമസിച്ചിരുന്ന സ്വാമിനാഥ ദേശികനു ശിഷ്യപ്പെട്ടു് വേദാന്തവും അഭ്യസിച്ചു. കണക്കുകൂട്ടുന്നതിൽ സ്വാമികൾക്കു ഉണ്ടായിരുന്ന അനിതരസാധാരണമായ സാമർത്ഥ്യത്തെ ഗ്രഹിച്ച ദിവാൻ സർ. ടി. മാധവരായർ ചട്ടമ്പിസ്വാമികളെ ഹജൂർകച്ചേരിയിൽ ഒരു കണക്കപ്പിള്ളയായി നിയമിച്ചു. മേലുദ്യോഗസ്ഥന്മാരുമായുണ്ടായ അഭിപ്രായഭിന്നതയാൽ അധികംതാമസിയാതെ ആ ഉദ്യോഗം രാജികൊടുത്തു. അതിനുശേഷം നവരാത്രി സംബന്ധിച്ചുള്ള വിദ്വൽ സദസ്സിൽ സംബന്ധിക്കുന്നതിനായി തിരുവനന്തപുരത്തു് എത്തിച്ചേർന്ന ശ്രീ. സുബ്ബജടാപാഠികളെ സ്വാമികൾസമീപിച്ചു. സുബ്ബജടാപാഠികൾ സ്വാമികളെ അദ്ദേഹത്തിന്റെ ജന്മദേശമായ കല്ലടക്കുറിശ്ശിയിലേക്കു കൂട്ടികൊണ്ടുപോയി. സന്താനമില്ലാതിരുന്ന ജടാപാഠികൾ ചട്ടമ്പിസ്വാമിയെ സ്വപുത്രനെപ്പോലെ സ്നേഹിച്ചു. മൂന്നുനാലു കൊല്ലം അദ്ദേഹത്തോടു കൂടി താമസിച്ചു് തർക്കം, വ്യാകരണം, മീമാംസ തുടങ്ങിയവയെല്ലാം അഭ്യസിക്കുകയുംചെയ്തു. അനന്തരം തെക്കേഇന്ത്യയിലെ പലസ്ഥലങ്ങളിലും സ്വാമികൾ സഞ്ചരിച്ചു. അക്കാലത്താണു് ഇസ്ലാംമതപണ്ഡിതനായ ഒരു തങ്ങളിൽനിന്നു് ഖുറാൻ പഠിച്ചതും. കൂവക്കരമഠം പോറ്റിമാരുടെ ഗ്രന്ഥപുരയിലുണ്ടായിരുന്ന അസംഖ്യം ഗ്രന്ഥങ്ങൾ സ്വാമികൾ പാരായണംചെയ്തിട്ടുണ്ടു്. മന്ത്രതന്ത്രാദികൾ, വൈദ്യം, ജ്യോതിഷം മർമ്മശാസ്ത്രം മുതലായ വിഷയങ്ങളിലും അദ്ദേഹം

പാണ്ഡിത്യംനേടി. തുടർന്ന് ആത്മാനന്ദ സ്വാമികളിൽ നിന്ന് അഗസ്ത്യ സമ്പ്രദായത്തിലുള്ള യോഗമുറകളും അഭ്യസിച്ചു. സംസ്കൃതത്തിലും തമിഴിലും സുദൃഢമായ പാണ്ഡിത്യം നേടിയതിനു ശേഷം ഓരോ സ്ഥലങ്ങളിൽ സഞ്ചരിക്കുന്നതിനിടയിൽ വടിവീശ്വരത്തുവെച്ച് ഒരു അവധൂതനിൽനിന്ന് ആത്മജ്ഞാനോപദേശവും സിദ്ധിച്ചു. കൃസ്തുമതതത്വങ്ങളുടെ സാരാംശങ്ങളും അദ്ദേഹം സൂക്ഷ്മമായി ഗ്രഹിക്കാതിരുന്നില്ല.

സ്വാമികളുടെ ഇരുപത്തി അഞ്ചാമത്തെ വയസ്സിൽ അദ്ദേഹത്തിൻെറ പിതാവ് പരലോകം പ്രാപിച്ചു. വാമനപുരം നെടുമങ്ങാട് മുതലായ സ്ഥലങ്ങളിൽ അദ്ദേഹം സഞ്ചരിച്ചുകൊണ്ടിരുന്നപ്പോൾ മാതാവും രോഗഗ്രസ്തയായിത്തീർന്നു. മാതാവിൻെറ മരണത്തിനു മുൻപ് സ്വാമികൾ സ്വഗൃഹത്തിൽ എത്തിച്ചേർന്നു. ആ മഹതിയുടെ അന്ത്യശുശ്രൂഷകൾ നിർവഹിച്ചു. മാതാവിൻെറ സംസ്കാരകർമ്മങ്ങളെല്ലാം യഥാവിധി അനുഷ്ഠിച്ചതിനു ശേഷം ഗൃഹം വിട്ടിറങ്ങിയ സ്വാമികൾ പിന്നീട് അവിടം ദർശിച്ചിട്ടില്ല.

അവധൂതനായി ഗൃഹം വിട്ടിറങ്ങിയ സ്വാമികൾ പല നഗരങ്ങളും ഗ്രാമങ്ങളും കടലോരങ്ങളും കാനനപ്രദേശങ്ങളും ചുറ്റിത്തിരിഞ്ഞു് സഞ്ചരിച്ചു. അക്കാലത്തു നടത്തിയിട്ടുള്ള യാദൃച്ഛിക സംഭവങ്ങൾ അദ്ദേഹത്തിൻെറ സിദ്ധികളിൽ ചിലവയുടെ പ്രദർശനങ്ങളുമായിരുന്നു. അദ്ദേഹത്തിൻെറ സിദ്ധികൾക്ക് പ്രകടനാത്മകമായ ഒരു സരണി സ്വീകരിച്ചിരുന്നെങ്കിൽ കൂടുതൽ പ്രശസ്തി

നേടുന്നതിന് അദ്ദേഹത്തിന് സാധിക്കുമായിരുന്നു എന്നുള്ളതിന് പക്ഷാന്തരമില്ല. എന്നാൽ ഓരോ വിശിഷ്ടലക്ഷ്യങ്ങളെ ആധാരമാക്കി അനപേക്ഷണീയ സന്ദർഭങ്ങളിൽ മാത്രമേ അദ്ദേഹം അത്ഭുതകൃത്യങ്ങൾ ചെയ്യുന്നതിന് ഉദ്യമിച്ചിരുന്നൊള്ളു. ഒരിക്കൽ ചട്ടമ്പി സ്വാമികൾ മൂവാററുപുഴ ആററു കടവിൽ സ്നാനം ചെയ്യുവാൻ ഇറങ്ങുന്ന അവസരത്തിൽ ഉഗ്രവിഷമുള്ള ഒരു സർപ്പം അദ്ദേഹത്തെ ദംശിച്ചു. ശിഷ്യന്മാർ അമ്പരന്നു നിൽക്കുമ്പോൾ സ്വാമികൾ കാൽ വലിച്ചു കുടയുകയും പാമ്പ് ജലത്തിൽ തെറിച്ചു വീഴുകയും ചെയ്തു. അപ്പോൾ സ്വാമികൾ ശിഷ്യന്മാരോടു പറഞ്ഞു "നോക്കുക! ആ സർപ്പം ചത്തിരിക്കണം. ഇദ്ധനെ വിഷം ബാധിക്കുകയില്ല." സ്വാമികൾ അരുളിച്ചെയ്തതുപോലെ പാമ്പ് ഉടനെ മരിക്കുകയും ചെയ്തു. മറ്റൊരവസരത്തിൽ സ്വാമികൾ തൃപ്പൂണിത്തുറ നിന്ന് ഇടപ്പള്ളിയിലേക്കു നടന്നുപോകുമ്പോൾ നേരം അസമയമായിപ്പോയി. അദ്ദേഹത്തിന്റെ കൈവശം കുറച്ചു പണവും ഏതാനും താളിയോലഗ്രന്ഥങ്ങളുമുണ്ടായിരുന്നു. പാലാരിവെട്ടത്തു ചെന്നപ്പോൾ മദ്യപിച്ച ഒരു സംഘം അദ്ദേഹത്തെ ആക്രമിച്ചു. സ്വാമികൾ നിരത്തിന്റെ നടുക്ക് ഇരുന്നിട്ട് ദൃഷ്ടിമന്ത്രപ്രയോഗം നടത്തി അവരെ സ്തംഭിച്ച് നിർത്തിയിട്ട് അടുത്തുള്ള ഒരുഗൃഹത്തിൽ പോയി രാത്രികഴിച്ചുകൂട്ടി. അടുത്ത ദിവസം രാവിലെ തിരിയെ ചെന്ന് റോഡിൽതന്നെ അപ്പോഴും സ്തംഭിച്ചുനിന്നിരുന്ന തസ്കരസംഘത്തെ മോചിപ്പിക്കുകയും ചെയ്തു. മലയാററൂർ വെച്ച് കടുവാ സ്വാമികളോട് വളർത്തുപട്ടിയെപ്പോലെ പെരുമാറിയിട്ടുണ്ട്.

ഒരിക്കൽ ഒരെറപ്പുരയിലെ പാററാകളെ മുഴവൻ വിളിച്ചു വരുത്തി സ്വാമികൾ ശരീരത്തിനുള്ളിൽ പ്രവേശിപ്പിച്ചു് കാണിയ്ക്കുകയുണ്ടായി. കണ്ടാൽ പരസ്പരം കരക്കുകയും കടിക്കുകയും ചെയ്യാറുള്ള പത്തൻ പത്തുനായ്ക്കളെ ഒരുമിച്ചു വിളിച്ചു തിരുവനന്തപുരത്തെ ഒരു വീട്ടിൽ കൊണ്ടു ചെന്നു് ഗൃഹനാഥനെ കൊണ്ടു് പട്ടികൾക്കു് സദ്യകൊടുപ്പിച്ച വിചിത്രവും രസകരവുമായ കഥയും പലരും കേട്ടിരിക്കും. സ്വാമിപാദർ മവേലിക്കരെയുള്ള ഒരു മാന്യന്റെ ഗൃഹത്തിൽ താമസിക്കുമ്പോൾ ഒരു ദിവസം ആ വീട്ടുകാർ ഉറുമ്പുകളുടെ ശല്യം സഹിക്കവാൻ വഹിയാതെ അവയെ അഗ്നിഭഗവാനു് ഇരയാക്കാൻ ഭാവിക്കുന്നതു കണ്ടു. തൽക്ഷണം തന്നെ അദ്ദേഹം വീട്ടുകാരെ വിലക്കിയ ശേഷം കുറെ അരി പൊടിച്ചു വരുത്തി അതുതന്റെ കൈയ്യിൽ വെച്ചുകൊണ്ടു് „അല്ലയോ മകളെ! ഈ വീട്ടുകാർ നിങ്ങളെ ഭസ്മീ കരിയ്ക്കാൻ ഭാവിച്ചിരിക്കുകയാണു്. ഈ അരിപൊടി എടുത്തുകൊണ്ടു നിർബാധമായ വേറെ വല്ല സ്ഥലത്തും പോയി അഭയം പ്രാപിച്ചു കൊൾക" എന്നു പറഞ്ഞു. ഉടനെ ആ ഉറുമ്പുകൾ അരിപ്പൊടി എടുത്തുകൊണ്ടു് അവിടെ നിന്നു് അന്തർദ്ധാനം ചെയ്തു. ദംശനകലാകശന്മാരായ അവർ സ്വാമികളുടെ ശരീരത്തിൽ സർവ്വത്ര പൊതിഞ്ഞുവെങ്കിലും അദ്ദേഹത്തെ അല്പം പോലും ഉപദ്രവിച്ചില്ല.

വേറൊരിക്കൽ മേൽ പറഞ്ഞവീട്ടുകാർ ചുണ്ടെലികളുടെ ഉപദ്രവം അസഹ്യമായിത്തീരുകയാൽ അവയെ നശിപ്പിക്കുന്നതിനായി ഒരുപൂച്ചയെ കൊണ്ടുവന്നു വളർത്തുന്നതു മനസ്സിലായി. അതിൽപിന്നെ ഒരുദിവസം ആ വീട്ടു

ടമന്ധൻ സമീപസ്ഥമായ കൃഷ്ണസ്വാമിക്ഷേത്രത്തിൽ വഴിപാട്ട കഴിച്ച അപ്പവും കൊണ്ടു വീട്ടിൽ വന്നുചേർന്നപ്പോൾ തിരുവടികൾ പാത്രത്തിൽ നിന്നു് അഞ്ചാറപ്പം എടുത്തു പല കഷണങ്ങളായി മുറിച്ചുകയ്യിൽ വെച്ചു കൊണ്ടു. „കുഞ്ഞുങ്ങളെ നിങ്ങളെ നശിപ്പിക്കാൻ ഈ വീട്ടുകാർ ഒരു പൂച്ചയെ വളർത്തുന്നുണ്ടു്. വേഗം ഈ അപ്പക്കഷണം എടുത്തുകൊണ്ടു് എവിടെയെങ്കിലും പോയി രക്ഷപ്പെട്ടുകൊൾക" എന്നുപറഞ്ഞു. ഉടനെ തന്നെ അനവധിചുണ്ടെലികൾ ഓടിവന്നു് അദ്ദേഹത്തിൻെറ കയ്യിൽനിന്നു് അപ്പക്കഷണങ്ങൾ പെറുക്കി എടുത്തുകൊണ്ടു എവിടെയോ പൊയ്ക്കളഞ്ഞു. പിന്നിട്ടു് അവയെ അവിടെ കാണുകയുണ്ടായിട്ടില്ല. മറെറാരവസരത്തിൽ സ്വാമികൾ കണ്ടിയൂർ ക്ഷേത്രത്തിൻെറ കിഴക്കുവശത്തുനിന്നും വടക്കോട്ടുള്ള റോഡിൽ കൂടി നടന്നു പോകുമ്പോൾ ഉഗ്രമായ ഒരു മൂർഖൻപാമ്പു് ഫണമുയർത്തി ശ്ശൂൽക്കാരത്തോടുകൂടി കടിക്കാൻ ഭാവിച്ചു നിൽക്കുന്നതും ആളുകൾ ചുററും കൂടിനിന്നു് അതിനെ തല്ലികൊല്ലാൻ വട്ടം കൂട്ടുന്നതും കണ്ടു് ആ കരുണാമൂർത്തി അവരെ വിലക്കിയിട്ടു് പാമ്പിൻെറ സമീപത്തുചെന്നു തൻെറ കൈയ്യി നീട്ടികൊടുത്തു അപ്പോൾ അതുസ്വാമികളുടെ കൈയ്യിൽ ചുററി പത്തി ഉയർത്തിപിടിച്ചുകൊണ്ടു് ഇരിപ്പായി. അദ്ദേഹം കുറെ ദൂരം പോയപ്പോൾ ഒരു കാട്ടുകണ്ടു് "അല്ലയോ വത്സാ! ഈ കാട്ടിൽ കയറി രക്ഷപ്രാപിച്ചു കൊൾക. മേലാൽ പുറത്തിറങ്ങരുതു്. ആരേയും ഉപദ്രവിക്കുകയും ചെയ്യരുതു്" എന്നു പറയുകയും ഉടൻ തന്നെ അതു സ്വാമികളുടെ കയ്യിൽ നിന്നു താഴെ ഇറങ്ങി സ്വാമിക്കു് അഭിമുഖമായി

നിന്നു ഫണം താഴ്ത്തി പ്രണമിച്ചിട്ടു ആ വനത്തിലേക്കു ഇഴഞ്ഞു പോകുകയും ചെയ്തു. ചട്ടമ്പി സ്വാമികളും അത്ഭുത സിദ്ധികളെ കുറിച്ചു യുക്തിവാദങ്ങൾക്കു അഭിപ്രായവ്യത്യാസമുണ്ടായേക്കാമെങ്കിലും അനുഭവജ്ഞാനികൾ അവയെ നിഷേധിക്കുമെന്നു തോന്നുന്നില്ല.

ചട്ടമ്പി സ്വാമികളുടെ യശസ്സിനു പ്രതിഷ്ഠലഭിച്ചിട്ടില്ലാത്ത പ്രവത്തന മണ്ഡലങ്ങൾ വിരളങ്ങളായിരുന്നു അദ്ദേഹം ഒരു മികച്ച പണ്ഡിതനും തികഞ്ഞ സംഭാഷണചതുരനും ഫലിത കേസരിയു മായിരുന്നു. നിഷ്കളങ്കസ്വാഭാവനായിരുന്ന സ്വാമികൾ കേവലം ഒരു ശിശുവിനെപ്പോലെ ആയിരുന്നു സാധാരണ പെരുമാറിയിരുന്നതു്. എന്നാൽ എതിരാളികളെ വാദമുഖങ്ങൾ കൊണ്ടും ധിഷണ വൈഭവത്താലും പരാജിതരാക്കി പലയനം ചെയ്യിക്കുമ്പോൾ അദ്ദേഹം പ്രദർശിപ്പിച്ചിരുന്ന കരുത്തും കഴിവും അത്ഭുതാവഹമായിരുന്നു. കായികാഭ്യാസങ്ങളിൽ അതിവിദഗ്ദ്ധനായിരുന്ന സ്വാമികൾ മല്ലയുദ്ധം ചെയ്യുന്നതിൽ പ്രദർശിപ്പിച്ച പാടവം നിരുപമായിരുന്നു.

സംഗീതത്തിൽ അദ്ദേഹം ഗന്ധർവ്വ സദൃശനായിരുന്നു. സംഗീതോപകരണങ്ങളെ വിദഗ്ദ്ധമായ രീതിയിൽ പ്രയോഗിക്കുവാനുള്ള അദ്ദേഹത്തിന്റെ പാടവത്തെ ആരുക്കും നിഷേധിക്കുതെക്കതല്ല. വൈദ്യത്തിൽ ഒട്ടനേകം ഒററമൂലികകളും രഹസ്യ പ്രയോഗങ്ങളും അദ്ദേഹത്തിനു വശമായിരുന്നു. ചുരുക്കത്തിൽ അദ്ദേഹം ഒരു സർവ്വകലാവല്ലഭനായിരുന്നു.

ഒരു ഗ്രന്ഥകാരനെന്നനിലയിൽ സാഹിത്യലോകത്തിലും സ്വാമികൾ ചിരപ്രതിഷ്ഠ നേടിയിട്ടുണ്ട്. പ്രാചീനകേരളം, വേദാധികാരനിരൂപണം, ആദിഭാഷ, അദ്വൈതചിന്താപദ്ധതി, ജന്തുകാരുണ്യ നിരൂപണം, ചിദാകാശലയം, അദ്വൈതപഞ്ജരം' ക്രിസ്തുമതഛേദനം, ക്രിസ്തുമതസാരം, സർവ്വമതരഹസ്യം, മനോഗാനം, ദേശനാമങ്ങൾ, ശരീരതത്വസംഗ്രഹം, പ്രപഞ്ചത്തിൽ സ്ത്രീപുരുഷന്മാർക്കുള്ള സ്ഥാനം തമിഴകം എന്നിവയെല്ലാം സ്വാമികൾ രചിച്ച ഗ്രന്ഥങ്ങളാണ്.

കേരളത്തിലെ ഒരു സമുദായപരിഷ്കർത്താവും ഭാരതത്തിൻെറ ഒരു അഭിമാന സംരക്ഷകനുമായിരുന്നു ചട്ടമ്പിസ്വാമികൾ. ദേശീയത്തെ ഉദ്ധരിക്കുന്നതിനുമാത്രമല്ല അതിനെ പ്രബുദ്ധമാക്കുന്നതിനും അദ്ദേഹത്തിൻെറ ജീവിതം പ്രയോജകീഭവിച്ചിട്ടുണ്ട്. കേരളത്തിലെ ജാതിചിന്തകളേയും ഉല്ലംഘിച്ച് സമുദായസൌഹൃദത്തിൻെറസുസ്ഥാപനത്തിനുവേണ്ടി സ്വാമികൾ ആജീവനാന്തം പ്രവർത്തിച്ചു. അദ്ദേഹത്തിൻെറ ജീവിതത്തിലെ ഏതൊരു പ്രവർത്തനത്തെ പരിശോധിച്ചാലും അത് വിശ്വവ്യാപകമായ ഒരു സ്നേഹപ്രഭാവത്താൽ പ്രചോദിതമായിരുന്നുവെന്ന് പ്രസ്പഷ്ടമാകുന്നുണ്ട്. മനുഷ്യപുരോഗതിയുടെ എന്നല്ല സർവ്വജീവരാശികളുടെയും സ്വാതന്ത്ര്യത്തിനും ശാശ്വതസുഖത്തിനും അത്യന്തം അനുയോജ്യവും അനുകൂലവുമായ അമൂല്യധർമ്മത്തെയാണ് അദ്ദേഹം ലോകത്തിന് ഉപദേശിച്ചത്. പരിപാവനവും വിശാലവുമായ വിശ്വപ്രേമത്തിൻെറ ഭാസുരകിരണങ്ങളാണ് ഈ ആദ്ധ്യാത്മികദീപം ചൊരിഞ്ഞത്, നാനാ

തരത്തിൽ കാണുന്ന വ്യക്തിഭാവങ്ങളെല്ലാം ഒരേവസ്തുവാണെന്നും ഭേദബുദ്ധി തോന്നുന്നതു് അജ്ഞാനം കൊണ്ടാണെന്നും, ഉപാസനയോഗം, ജ്ഞാനം എന്നീ മാർഗ്ഗങ്ങളിൽ കൂടി ശ്രമിച്ചാൽ അജ്ഞാനനിദ്രവിട്ടു് പരജാഗ്രത്തിലുണർന്നു് സർവ്വവും ഒന്നാണെന്നു കാണുവാൻ കഴിയുമെന്നുമായിരുന്നു ചട്ടമ്പിസ്വാമികളുടെ നിഗമനം. കേരളീയരുടെ ജീവിതത്തിനും സംസ്കാരത്തിനും അനുയോജ്യമായ യോഗജ്ഞാന സമ്പ്രദായങ്ങൾ ഉപദേശിക്കയെന്നതായിരുന്നു, സ്വാമികളുടെ ഉദ്ദേശവും ലക്ഷ്യവും. ശ്രീ. വിവേകാനന്ദസ്വാമികളെപ്പോലും അത്ഭുതപരതന്ത്രനാക്കാൻ കഴിവുള്ള ഒരു മഹായതിവര്യനായിരുന്ന ചട്ടമ്പിസ്വാമികൾ. ശ്രീ. വിവേകാനന്ദസ്വാമികൾ എറണാകുളത്തുവെച്ചു് ചട്ടമ്പിസ്വാമിയിൽനിന്നു് ചിന്മുദ്രയെക്കുറിച്ചു ഗ്രഹിച്ചു് സംശയനിവൃത്തിവരുത്തിയിട്ടുമുണ്ടു്. സ്വാമികളുടെ അത്ഭുതകരമായ സന്ന്യാസിത്വത്തേയും പാണ്ഡിത്യത്തേയും ഞാൻ ബഹുമാനിക്കുന്നു" എന്നാണു്. വിവേകാനന്ദസ്വാമികൾ ചട്ടമ്പിസ്വാമികളെക്കുറിച്ചു് അഭിപ്രായപ്പെട്ടിട്ടുള്ളതു്. പല നിലകളിലുള്ള പ്രശസ്ത പണ്ഡിതന്മാരുടെയും ആരാദ്ധ്യപുരുഷനായിരുന്നു ചട്ടമ്പിസ്വാമികൾ. ഗ്രന്ഥങ്ങൾ, പ്രബന്ധങ്ങൾ പ്രഭാഷണങ്ങൾ, ശിഷ്യന്മാർ, അനുയായികൾ മുതലായ ഭിന്നമാർഗ്ഗങ്ങളിൽ കൂടി അദ്ദേഹത്തിന്റെ വ്യക്തിവൈശിഷ്ട്യം ബഹിർഗമിച്ചിട്ടുണ്ടു്.

ശ്രീ. ചട്ടമ്പിസ്വാമികളുടെ ശിഷ്യന്മാരും ഭക്തജനങ്ങളുംചേർന്നു് തിരുവല്ലായിൽ എഴുമാറ്റൂർ എന്ന സ്ഥലത്തുവെച്ചു് 1089-ൽ അവിടത്തെ ഷഷ്ടിപൂർത്ത്യുത്സവം ആഘോഷിക്കുകയുണ്ടായി. അന്നു ഷഷ്ടിപൂർത്തി സ്മാരക

മായി സ്ഥാപിക്കപ്പെട്ടിട്ടുള്ളതാണ് എഴുമാററൂർ "ശ്രീ വിദ്യാധിരാജപരമഭട്ടാരാശ്രമം" എന്ന സ്ഥാപനം അതിനുശേഷം ചട്ടമ്പിസ്വാമികൾ കഷ്ടിച്ചു പത്തുകൊല്ലംകൂടി ജീവിച്ചിരുന്നു. സ്വാമികൾ അന്ത്യനിമിഷം വരെ നല്ലപോലെ പ്രവർത്തിച്ചുകൊണ്ടിരുന്നു. "ആദിഭാഷ" എന്ന അദ്ദേഹത്തിൻെറ തമിഴ്കൃതി മലയാളത്തിൽ പറഞ്ഞുകൊടുത്തു തർജ്ജിമചെയ്യിച്ചുകൊണ്ടിരുന്നതു രോഗശയ്യയിൽ കിടക്കുമ്പോഴായിരുന്നു. സ്വാമികളുടെ ജീവിതവുമായി അത്യന്തം ബന്ധപ്പെട്ടിട്ടുള്ള ഒരു സുപ്രധാന വ്യക്തിയാണ് ശ്രീ. കമ്പളത്തു ശങ്കുപ്പിള്ള. സ്വാമികൾ ഈ പ്രിയശിഷ്യനെ "കാരണവർ" എന്നായിരുന്നു അഭിസംബോധന ചെയ്തിരുന്നതു്: 1099-മീനമാസത്തിൽ സ്വാമികൾ പന്മനയ്ക്കു ചെല്ലുമെന്നു് ശ്രീ. ശങ്കുപ്പിള്ളയെ നേരത്തെ അറിയിച്ചിരുന്നു. തുടർന്നു് അവിടെചെന്നു് ശ്രീ. കമ്പളത്തിൻെറ പ്രത്യേക ശുശ്രൂഷയിൽ കരുനാഗപ്പള്ളിയിൽ പന്മനപ്രാക്കുളം. സി. പത്മനാഭപിള്ള സ്മാരക വായനശാലയിൽ വിശ്രമിച്ചുവരവെ 1099-മേടമാസം 23-ാം തീയതി സ്വാമികൾ മഹാസമാധി ദ്വാരാപാരമപദംപ്രാപിച്ചു. ശ്രീ. സ്വാമികൾ സമാധിപീഠമായി നേരത്തെ നിർദ്ദേശിച്ചിരുന്ന കാവിൽ അവിടുത്തെ പുണ്യകളേബരം യഥാവിധി ഇരുത്തി. ശ്രീ. കമ്പളത്തു ശങ്കുപ്പിള്ള സമാധിപീഠത്തിൽ സ്ഥാപിക്കപ്പെട്ടിട്ടുള്ളതാണ് പന്മനആശ്രമം. 106-ൽ മനോഹരമായ ഒരു ശിവക്ഷേത്രം അവിടെ പണികഴിപ്പിച്ചു. സമാധിപീഠത്തിനു മുകളിലാണ് പ്രതിഷ്ഠനടത്തിയിരുന്നതു്. ജാതിമതഭേദംകൂടാതെ ആരാധന നടത്തു

വാനുള്ള സ്വാതന്ത്ര്യം ക്ഷേത്രം സ്ഥാപിച്ചകാലംമുതലെ നൽകുകയും ചെയ്തു. "ശ്രീ. ബാലഭട്ടാരകൻ" എന്ന ചട്ടമ്പിസ്വാമികളുടെ നാമാന്തരത്തെ സ്മരിപ്പിക്കത്തക്ക വണ്ണം ശ്രീ.ബാലഭട്ടാരകേശ്വരം ക്ഷേത്രം" എന്നപേരിൽ ആ ക്ഷേത്രം അറിയപ്പെടുന്നു. അവിടെ വൃശ്ചികമാസം മുതൽ നാല്പത്തിഒന്നുദിവസവും മേടത്തിൽ സമാധിദിവസവും പ്രധാന ഉത്സവദിവസങ്ങളായി ആഘോഷിച്ചു കൊണ്ടിരിക്കുന്നു. ഒരു പുണ്യഭൂമിയുടെ പ്രതീതി ഉളവാകത്തക്കവണ്ണം മനോഹരമായ ഒരു പരിസരം ആശ്രമത്തിനുണ്ടു്. തഴച്ചുവളൎന്നു് പടൎന്നുകിടക്കുന്ന നാനാതരം തേന്മാവുകൾ ആശ്രമത്തിനുചുറ്റും ശീതളഛായ വീശിക്കൊണ്ടിരിക്കുന്നു. അങ്ങിങ്ങു തിങ്ങിഞെരുങ്ങിനിൽക്കുന്ന കനകക്കുടങ്ങൾ പോലുള്ള ചെങ്കരിക്കിൻ കുലകൾ മരതകക്കിങ്ങണിപോലെ തൂങ്ങിക്കിടക്കുന്ന മാങ്ങകൾ എല്ലാം ഏതൊരുസന്ദർശകന്റെയും കണ്ണും കരളും കവരുന്നവയാണു്. പിച്ചകം, മുല്ല മുതലായവയിൽനിന്നു പരക്കുന്ന പൂമണം പരിസരത്തിനു് ഒരു സ്വൎഗ്ഗീയഛായ ചേൎക്കുന്നു. കുണുങ്ങി കുണുങ്ങി ചാഞ്ചാടിവരുന്ന മയിലുകൾ കണ്വാശ്രമത്തിന്റെ പ്രതീതി വിളിച്ചുണൎത്തുന്നു ചുറ്റും പച്ചപിടിച്ചു നിൽക്കുന്ന നെൽപ്പാടങ്ങൾ പച്ചപാവാട ചുറ്റിയ ആശ്രമദേവതയുടെ ഉത്തരംഗം തന്നെയാണു്. കൊല്ലം-ആലപ്പുഴ റോഡിൽനിന്നും ചവറ-ശാസ്താംകോട്ടറോഡിൽ നിന്നുമായി രണ്ടുറോഡുകൾ ഗ്രാമങ്ങളിലും പാടങ്ങളിലുംകൂടി ആശ്രമത്തിലേക്കു എത്തിഎത്തിച്ചേരുന്നുണ്ടു്. ആകപ്പാടെ ആശ്രമത്തിന്റെ പരിസരം ഹൃദയനൈൎമ്മല്യത്തിനും ആരോഗ്യപരിപാല

നത്തിനും സർവ്വോപരി പര്യാപ്തമാണു്. മഹാത്മാ ഗാന്ധി പ്രസ്തുതസ്ഥലം രണ്ടുപ്രാവശ്യം സന്ദർശിച്ചിട്ടുമുണ്ടു്. ശ്രീ. ഏ. വി. താക്കർ, മിസ്സ്. ബെജാജ്, മീരാബെൻ, പട്ടാഭി സീതാരാമയ്യാ, അരുണാ ആസഫ് ആലി, അമ്മു സ്വാമിനാഥൻ, ക്യാപ്റ്റൻ ലക്ഷ്മി തുടങ്ങിയ വ്യക്തികളും ആശ്രമം സന്ദർശിച്ചു് വിലയേറിയ അഭിപ്രായങ്ങൾ രേഖപ്പെടുത്തിയിട്ടുമുണ്ടു്.

ശിഷ്യസമ്പത്തിൽ സ്വാമികൾ ഒരു അപൂർവ്വധനികനായിരുന്നു. ശ്രീ. നാരയണഗുരുദേവനായിരുന്നു. സ്വാമികളുടെ ശിഷ്യപരമ്പരയിൽ പ്രഥമഗണനീയൻ ആ ദിവ്യാത്മാവു് ഗുരുവിന്റെ അഭിമതമനുസരിച്ചു് അവശസമുദായോദ്ധാരണത്തിനായി സജീവപ്രവർത്തനങ്ങൾ നടത്തിട്ടുണ്ടു്. ദ്വിതീയസ്ഥാനം അലങ്കരിച്ചിരുന്ന ശ്രീ. നീലകണ്ഠതീർത്ഥപാദർ ഗ്രന്ഥരചനയിൽ കൂടി ലോകോദ്ധാരണം അനുഷ്ഠിച്ചു. ശിഷ്യന്മാരിൽ മൂന്നാമനായിരുന്നു തീർത്ഥപാദസ്വാമികൾ. അദ്ദേഹം അനവധി ആശ്രമങ്ങളും മഠങ്ങളും സ്ഥാപിച്ചു് കേരളത്തിൽ ആദ്ധ്യാത്മിക പ്രഭ പ്രോജ്ജ്വലിപ്പിച്ചിട്ടുണ്ടു്. ചട്ടമ്പി സ്വാമികളുടെ ശിഷ്യന്മാരിൽ ഇന്നു ജീവിച്ചിരിപ്പുള്ളവരിൽ ഏററവും പ്രമുഖനും പ്രഖ്യാതനുമായ മഹൽ വ്യക്തി അഭേദാനന്ദസ്വാമി തിരുവടികളാണു്. വെള്ളത്തേരി കേശവൻ വൈദ്യൻ, പെരുന്നെല്ലി കൃഷ്ണൻ വൈദ്യൻ, ഏറത്തു കൃഷ്ണനാശാൻ, നമ്പ്യാരു വീട്ടിൽ പരമേശ്വരൻ പിള്ള, പന്നിശ്ശേരി നാണുപിള്ള, ആറന്മുള നാരയണപിള്ള, കുമ്പളത്തു ശങ്കുപ്പിള്ള, പുത്തേഴത്തു നാരായണമേനോൻ, സുബ്ബരായ ശാസ്ത്രി, ഭക്തൻ ശിവരാമപിള്ള ആയുർവ്വേദ വൈദ്യൻ ഗോപാലപിള്ള എന്നിവരായി

രുന്ന സ്വാമിയുടെ മററു ചില പ്രധാന ശിഷ്യന്മാർ മുകളിൽ പറഞ്ഞവരിൽ ചിലരെല്ലാം ദിവംഗതരായിട്ടുണ്ടു്. ആശ്രിതന്മാരും അന്തേവാസികളുമായി അനവധി ഗൃഹസ്ഥന്മാരും സ്വാമികളുടെ ആദർശമനുസരിച്ചു് ജീവിതം നയിക്കുന്നവരായിട്ടുണ്ടു്. വാഴൂർ തീർത്ഥപാദാശ്രമം, ഏഴുമററൂർ ശ്രീമത് വിദ്യാധിരാജപരമഭട്ടാരകാശ്രമം, പുന്നക്കുളത്തു ശ്രീ നീലകണ്ഠ തീർത്ഥപാദ മഹാസമാധി പീഠാശ്രമം, പന്മന ശ്രീ. ഭട്ടാരകേശ്വര ക്ഷേത്രം, തിരുവനന്തപുരത്തെ അഭേദാനന്ദാശ്രമം, ആറയൂരുള്ള പരമഭട്ടാര ശ്രീ ചട്ടമ്പി സ്വാമി സ്മാരക അഭേദാനന്ദാശ്രമം, തിരുവനന്തപുരം ഭജനമഠം, തിരുവനന്തപുരം ഹിന്ദു മഹിളാമന്ദിരം പാൽക്കുളങ്ങര ഗാനസമിതി മുതലായ നിരവധി സ്ഥാപനങ്ങൾ സ്വാമികളുടെ ഉപദേശങ്ങളും ആദർശങ്ങളും അനുസരിച്ചു് പ്രവത്തനങ്ങൾ നടത്തിക്കൊണ്ടിരിക്കുന്നു.

പരമഭട്ടാര ശ്രീ ചട്ടമ്പിസ്വാമി തിരുവടികളുടെ മഹത്വത്തിന്റെ ബഹുമുഖങ്ങളായ പ്രവർത്തനപദ്ധതികളുടെ ഒരു ഏകദേശ ചരിത്രംപോലും ഈ ലഘുഗ്രന്ഥത്തിൽ നൽകുക സാദ്ധ്യമല്ല. അദ്ദേഹത്തെ സംബന്ധിച്ചു ഒരു സാമാന്യജ്ഞാനം വായനക്കാക്കു് നൽകണമെന്നുമാത്രമേ ഈ സംക്ഷിപ്ത ചരിത്രംകൊണ്ടു് ഉദ്ദേശിക്കുന്നുള്ളു. അന്യാദൃശമായ അദ്ദേഹത്തിന്റെ വ്യക്തി പ്രഭാവവും ത്യാഗമാഹാത്മ്യവും ആജീവൻമുക്തന്റെ ശാശ്വത സ്മരണയെ നിലനിർത്തുവാൻ പര്യാപ്തങ്ങളാണു്. ആ പാവനസ്മരണ മതി എല്ലാ പാമരനേയും മുക്തിപദത്തിലെത്തിക്കുവാൻ. അവിടുന്നു ലോകത്തിനു പ്രദാനംചെയ്ത ഭക്തിമാർഗ്ഗത്തിലൂടെ നമുക്കു മുന്നോട്ടു നീങ്ങാം. ചട്ടമ്പി

സ്വാമികളുടെ പാവനമായ ആദർശങ്ങളും ഉപദേശങ്ങളും നമുക്ക് എന്നെന്നും മാർഗ്ഗദർശനം ചെയ്യുന്നതിനു ഇടയാകട്ടെ! അവിടുത്തെ പുണ്യകീർത്തി ലോകത്തിൽ മങ്ങാതെയും മറയാതെയും മിന്നിത്തിളങ്ങട്ടെ.

## അഭേദാനന്ദസ്വാമി തിരുവടികൾ

ശ്രീ. വിദ്യാധിരാജ പരമഭട്ടാര തീർത്ഥപാദപരമഹംസ കുഞ്ഞൻപിള്ള ചട്ടമ്പിസ്വാമി തിരുവടികൾ സമാധിയടഞ്ഞിട്ട് മുപ്പത്തിമൂന്നു വർഷങ്ങൾ കഴിഞ്ഞു. അദ്ദേഹത്തിൻെറ ശിഷ്യന്മാരും ആരാധകരും പരിചിതരുമായ പലരും ഇന്നും ജീവിച്ചിരിപ്പുണ്ട്. സ്വാമിയുടെ ശിഷ്യന്മാരിൽ ഇന്നത്തെ ഏററവും പ്രമുഖനായ ഒരു മഹൽവ്യക്തിയാണ് അഭേദാനന്ദ സ്വാമികൾ. ശ്രീ ചട്ടമ്പി സ്വാമികളുടെ സ്മാരകങ്ങളായി ആറയൂരും തിരുവനന്തപുരത്തു കോട്ടയ്ക്കകത്ത് പത്മതീർത്ഥക്കളത്തിനു സമീപവും ഓരോ ആശ്രമങ്ങൾ സ്ഥാപിച്ച് സ്വാമിയുടെ ആദർശങ്ങൾ അഭേദാനന്ദ സ്വാമികൾ ദിക്കെങ്ങും പ്രചരിപ്പിച്ചുകൊണ്ടിരിക്കുന്നു. അഭേദാനന്ദ സ്വാമികളുടെ പ്രശസ്തി കേരളത്തിൽ മാത്രമല്ല ഭാരതത്തിലാകമാനം വ്യാപിച്ചുകൊണ്ടിരിക്കുകയാണ്. ആത്മീയ ചൈതന്യം തുളുമ്പുന്ന അഭേദാനന്ദസ്വാമികളുടെ ദർശനവും സാന്നിദ്ധ്യവും നാമസങ്കീർത്തനങ്ങളും ഏതു നാസ്തികനേയും ആസ്തികനാക്കി മുക്തിപഥത്തിലെയ്ക്കുയർത്തുവാൻ സഹായിക്കുന്നതാണ്. സ്വാമികൾ നിസ്സ്വനായി, നിസ്സ്വാർത്ഥനായി, ലോകാരാമ

നായി; ലോകമാതൃകുടുംബനായി ലളിതവും ദിവ്യവുമായ ജീവിതം നയിച്ചുകൊണ്ടിരിക്കുന്നു. അനുദിനം ആരാധകരും ഭക്തജനങ്ങളും വർദ്ധിച്ചുകൊണ്ടിരിയ്ക്കുന്ന സ്വാമികളുടെ ജീവിതം ഒരു അദ്ധ്യാത്മിക മഹൽഗ്രന്ഥം തന്നെയാണു്. ആ വിശിഷ്ടഗ്രന്ഥത്തിന്റെ ഏടുകളിലേക്കു് ഒരു തിരിഞ്ഞുനോക്കുന്നതു് ഭക്തജനങ്ങൾക്കു് കൗതുകകരമായിരിക്കുമെന്നു വിശ്വസിക്കുന്നു.

നെയ്യാറ്റിൻകര താലൂക്കിലെ ആറയൂർ ഗ്രാമത്തിലുള്ള പനയമ്മൂട്ടു വീട്ടിൽ 1084 മീനമാസത്തിലാണു് സ്വാമികളുടെ ജനനം. ലക്ഷ്മിപ്പിള്ള, വെണ്ടർ കൃഷ്ണപിള്ള എന്നീ സുകൃതശാലികൾക്കാണു് സ്വാമികളുടെ മാതൃപിതൃപദങ്ങൾ അലങ്കരിക്കുന്നതിനുള്ള സൌഭാഗ്യം സിദ്ധിച്ചതു്. സ്വാമികളുടെ പിതാവു് ദിവംഗതനായിട്ടു് വർഷങ്ങൾ പലതു കഴിഞ്ഞു. മാതാവു് ഇപ്പോൾ സന്യാസിനിയായി അഭേദാനന്ദാശ്രമത്തിൽ തന്നെ അധിവസിക്കുന്നു. മാതാപിതാക്കൾ മകനു് വേലായുധൻ എന്നാണു് നാമകരണം ചെയ്തതു്. വേലായുധൻനായർ മെട്രിക്കലേഷൻവരെ സ്കൂൾവിദ്യാഭ്യാസം നടത്തിയിട്ടുണ്ടു്. വിദ്യാർത്ഥിയായിരിക്കുമ്പോൾതന്നെ വേലായുധൻനായർ ചട്ടമ്പിസ്വാമികളെ ദർശിക്കുന്നതിനും അദ്ദേഹത്തിൽനിന്നു് ഉപദേശങ്ങൾ സ്വീകരിക്കുന്നതിനുമുള്ള മഹാഭാഗ്യം ലഭിച്ചു. ചെറുപ്പത്തിൽതന്നെ സന്യാസിമാരെ സന്ദർശിക്കുന്നതിലും അവരുമായി ദൈവികകാര്യങ്ങളെക്കുറിച്ചു് സംഭാഷണങ്ങൾ നടത്തുന്നതിലും വേലായുധൻനായർ താല്പര്യം പ്രകടിപ്പിച്ചിരുന്നു. ഉന്നതവിദ്യാഭ്യാസം നടത്തി ബിരുദങ്ങളോ ഉദ്യോഗമോ നേടുന്നതിനു് വേലായുധൻ നായർക്കു് മോഹമില്ലായിരുന്നു. വിദേശപര്യടനവും പുണ്യ

സ്ഥലദർശനവുമായിരുന്ന അദ്ദേഹത്തിന്റെ ശ്രദ്ധയെ ആകർഷിച്ചതു്. മാതാവു് മകനെ ആദ്ധ്യാത്മിക ജീവിതത്തിൽനിന്നു് പിന്തിരിപ്പിക്കുന്നതിനായി 1108-ൽ തിരുവനന്തപുരത്തുനിന്നു പന്ത്രണ്ടു് മൈൽ വടക്കുള്ള പള്ളിപ്പുറം ദേശത്തിലെ പടിഞ്ഞാറെ ഗോപുരത്തുംവീട്ടിലുള്ള രുഗ്മിണിഅമ്മയെക്കൊണ്ടു് വിവാഹംചെയ്യിച്ചു. ഒന്നോ രണ്ടോ മാസക്കാലം വേലായുധൻനായർ രുഗ്മിണിഅമ്മയുമായുള്ള ദാമ്പത്യജീവിതം നയിച്ചതിനുശേഷം ഉത്തരേന്ത്യയിലേയ്ക്കു് യാത്രതിരിച്ചു. ഏതാനും വർഷങ്ങൾ കഴിഞ്ഞാണു് അദ്ദേഹം വീട്ടിൽ മടങ്ങിയെത്തിയതു്. അല്പകാലം അവിടെ കഴിച്ചുകൂട്ടിയ അവസരത്തിൽ വേലായുധൻനായക്കു് സുശീലാദേവി എന്നൊരു പുത്രി ജനിച്ചു. അദ്ദേഹത്തിനു് അചിരേണ ലൌകികജീവിതത്തിൽ പരിപൂർണ്ണമായ വിരക്തി ജനിച്ചു. സ്വത്തുക്കളെല്ലാം ഭാര്യക്കും പുത്രിക്കും ദാനംചെയ്തു. ബന്ധത്തിൽനിന്നു മോചനം നേടി, നേരെ തിരുവണ്ണാമലയിൽചെന്നു് ശ്രീ രമണമഹർഷിക്കു് അടിമപ്പെട്ടു് ഉപദേശം സ്വീകരിച്ചു സന്യാസിയായി. അതിനുശേഷം സ്വാമികൾ ഇന്ത്യയുടെ പല ഭാഗങ്ങളിലും ചുറ്റിസഞ്ചരിച്ചു. വിദേശസഞ്ചാരത്തിനിടയിൽ ഹിന്ദി, തമിഴ്: തെലുങ്കു്, സംസ്കൃതം തുടങ്ങിയ അനവധി ഭാഷകളിൽ സ്വാമികൾ അഗാധ പരിജ്ഞാനം നേടി. ഭജനകൾ: നാമസങ്കീർത്തനങ്ങൾ, പ്രഭാഷണങ്ങൾ എന്നിവയിൽകൂടി സ്വാമികൾ ജനങ്ങളുടെ ശ്രദ്ധയെ ഭക്തിമാർഗ്ഗത്തിലേക്കു നയിച്ചു. ആറയൂർ എന്ന ദേശത്തു് സ്വാമികൾ ചട്ടമ്പിസ്വാമികളുടെസ്മാരകമായി ഒരു ആശ്രമം സ്ഥാപിക്കുകയും അവിടെ അഖണ്ഡനാമയജ്ഞം ആരംഭിക്കുകയും ചെയ്തു. ഒരു നിലവിളക്കു് കൊളുത്തിവെച്ചു് അതിനു ചുററുമായി ഭക്തജനങ്ങൾ രാമ

കൃഷ്ണനാമങ്ങൾ പകലിരവു ചൊല്ലിക്കൊണ്ടു് പ്രദിക്ഷണം ചെയ്യുന്നതാണു് അഖണ്ഡനാമയജ്ഞത്തിൻെറ രീതി: പൂജാദികർമ്മങ്ങളും നിയമേന അനുഷ്ഠിക്കുന്നതാണു്. "ഹരേ രാമ ഹരേ രാമ രാമ,രാമ ഹരേ,ഹരേ ഹരേ കൃഷ്ണ ഹരേ കൃഷ്ണ കൃഷ്ണ, കൃഷ്ണ ഹരേ, ഹരേ" എന്ന മന്ത്രമാണു യജ്ഞത്തിനു് ഉരുക്കഴിച്ചുകൊണ്ടിരിക്കുന്നതു്. ആറായുരിൽ മൂന്നു് അഖണ്ഡനാമയജ്ഞങ്ങൾ സ്വാമികളുടെ നേതൃത്വത്തിൽ ആഘോഷിക്കപ്പെട്ടു.

തൈക്കാട്ടു ശാസ്താംകോവിലാണു് അടുത്ത യജ്ഞം സമാരംഭിച്ചതു്. കന്യാകുമാരിക്ഷേത്രത്തിൽ നിന്നു് ഭദ്രദീപം കത്തിച്ചു് ഏതാനും ഭക്തന്മാർ ശ്രീ. രാമകൃഷ്ണന്മാരുടെ പാവനനാമങ്ങൾ ഉച്ചരിച്ചുകൊണ്ടുനടന്നുവന്നു് ക്ഷേത്രത്തിലെ പന്തലിൽ ആഭദ്രദീപം സുരക്ഷിതമായി സൂക്ഷിക്കപ്പെട്ടു. നാലു മാസക്കാലത്തേക്കു് ആദീപം അണയരുതെന്നു് പ്രത്യേക നിബന്ധനയുമുണ്ടു്. നാലുമാസക്കാലം ക്ഷേത്രത്തിൽ വെച്ചു് അഖണ്ഡനാമജപവും നിർവഹിച്ചു. സ്വാമികളുടെ കീർത്തനാലാപങ്ങളും പ്രഭാഷണങ്ങളും ശ്രവിക്കുവാൻ സായാഹ്നവേളകളിൽ ഭക്തജനങ്ങൾ തടിച്ചുകൂടിയിരുന്നു. യജ്ഞത്തിൻെറ വിജയസമാപ്തിയോടുകൂടി തിരുവനന്തപുരത്തെ ജനത സ്വാമികളെ അവിടെതന്നെ സ്ഥിരമായി അധിവസിപ്പിക്കണമെന്നു് തീരുമാനിച്ചു. ബഹുജനങ്ങളുടെയും രാജകുടുംബത്തിൻെറയും നിർലോഭമായ സഹകരണത്തോടുകൂടി കോട്ടയ്ക്കകത്തു് ശ്രീ, ചട്ടമ്പിസ്വാമികളുടെ നാമധേയത്തിൽ ഒരു ആശ്രമവും സ്ഥാപിച്ചു. തുടന്നു് 22 മാസക്കാലം ദീർഘിക്കുന്ന ഒരു അഖണ്ഡനാമയജ്ഞം ഫെബ്രുവരി പതിന്നാലാം തീയതിയോടുകൂടിയാണു് സമാപിക്കുന്നതു്. സമാപനത്തോടനുബന്ധിച്ചു് കാലപ

രിപാടികളും മതപ്രസംഗങ്ങളും സമ്മേളനങ്ങളും ഭജനകളും മററും ആഡംബരപൂർവ്വം നടന്നുകൊണ്ടിരിക്കുന്നു. എല്ലാമതക്കാർക്കും പൊതു ആരാധനയ്ക്കു സ്വാതന്ത്ര്യം അനുവദിച്ചിട്ടുള്ള ഒരു കൃഷ്ണസ്വാമിക്ഷേത്രത്തിന്റെ പ്രതിഷ്ഠാകർമ്മവും നിർവ്വഹിച്ചിട്ടുണ്ട്. മാനസികസംസ്കരണത്തിന് ക്ഷേത്രങ്ങൾ അപരിത്യാജ്യമാണെന്നാണ് സ്വാമികളുടെ വിശ്വാസവും.

ഭക്തിമാർഗ്ഗമാണ് അഭേദാനന്ദസ്വാമികൾ ഉപദേശിക്കുന്നത്. നാമസങ്കീർത്തനങ്ങളാണ് മോക്ഷപ്രാപ്തിക്കു വേണ്ടി സ്വീകരിച്ചിരിക്കുന്ന മാർഗ്ഗവും. ജനങ്ങളിൽ ആസ്തിക്യബോധമുളവാക്കുകയാണ് ആശ്രമത്തിന്റെ ലക്ഷ്യവും പരമമായ ഉദ്ദേശവും. നാമസങ്കീർത്തനങ്ങളുടെ മഹത്തായ കഴിവുകളെക്കുറിച്ചു സ്വാമികൾ അഭിപ്രായപ്പെട്ടിട്ടുള്ളതു് ഇപ്രകാരമാണ്. "കലിയുഗത്തിൽ ശാന്തിക്ക് നിദാനമായ മാർഗ്ഗം ഭഗവത് സങ്കീർത്തനമാണ്. നാമസങ്കീർത്തനത്തിൽ നിന്നുണ്ടാകുന്ന ശബ്ദതരംഗങ്ങൾ അന്തരീക്ഷത്തെ പരമപവിത്രമാക്കുന്നു. അപ്പോൾ അന്തരീക്ഷത്തിൽ പ്രത്യേകമായ ഒരു ശാന്തി അനുഭവൈകവേദ്യമാകും. അതിനാണ് ആശ്രമത്തിൽ സദാ നാമസങ്കീർത്തനങ്ങൾ നടത്തുന്നതു്. നാമസങ്കീർത്തനത്തിൽ നിന്നുണ്ടാകുന്ന അണുക്കൾ അന്തരീക്ഷത്തിലെ മററു വിഷാണുക്കളെ നിശ്ശേഷം നിർമ്മാർജ്ജനം ചെയ്യുന്നു. ഈശ്വരനാമജപത്തിൽ യാതൊരു വികാരങ്ങൾക്കും സ്ഥാനമില്ല. ഈശ്വരൻ വികാരാധീനനല്ല. മാത്രവുമല്ല ഈശ്വരനാമം കീർത്തിക്കുന്നവർ ആ നാമത്തിന്റെ അർത്ഥഭാവനയോടുകൂടിയാണ് കീർത്തിക്കുന്നതെങ്കിൽ ആ ഭാവന ഉടനെ പ്രകടമാകും. "യത് ഭാവം തത് ഭവത്" എന്നാണല്ലോ അഭിജ്ഞമതവും. ഈശ്വരന്റെ നാമം പരമശാന്തിയാണ്. ഈശ്വരന്റെ സങ്കീർത്തനംമൂലം ശാശ്വതമായശാന്തി

ലഭിക്കുകയുംചെയ്യും. നാസ്തികബോധം ഇരുപതാം നൂററാണ്ടിൽ ഒരു കൊടിയ ശാപമായി തല ഉയർത്തിക്കൊണ്ടിരിക്കുകയാണു്. ഈശ്വര വിശ്വാസമുണ്ടായാലേ മനുഷ്യർ പാപകർമ്മങ്ങളിൽ നിന്നു് പിൻതിരികയുള്ളൂ. മനുഷ്യത്വം വികസിക്കുകയുള്ളൂ. വ്യക്തിവിദ്വേഷങ്ങളും സമുദായ വിദ്വേഷങ്ങളും ഉപേക്ഷിച്ചു് എല്ലാവരും ഒരേ ചൈതന്യത്തിന്റെ വിഭിന്നഭാവങ്ങളെന്നോ ഒരു കുടുംബത്തിലെ പരമപ്രേമബദ്ധരായ സഹോദരങ്ങളെന്നോ ബോധോദയമുണ്ടായാലേ ലോകത്തിൽ ശാന്തിയും സമാധാനവും കൈവരുകയുള്ളൂ. അതാണു് സകല മതങ്ങളുടേയും പരമരഹസ്യം. ഈ വാസ്തവതത്വം ലോകസമക്ഷം അവതരിപ്പിക്കാൻവേണ്ടിസ്ഥാപിച്ചിട്ടുള്ള ഒരു മഹൽസ്ഥാപനമാണു് അദ്വൈതാനന്ദാശ്രമം. ആശ്രമത്തിന്റെ പ്രവർത്തനത്തിൽ പ്രാധാന്യം സർവ്വമതസമന്വയിലാണു്. അദ്വൈതാനന്ദാശ്രമം ജാതിമതാതീതമായ ഒരു പുണ്യസ്ഥലമാണെന്നുള്ളതിൽ ആർക്കും അഭിപ്രായഭിന്നതയുണ്ടാവുകയില്ല. അതു എല്ലാ മനുഷ്യരുടേയും ഒരു ആദ്ധ്യാത്മികവിദ്യാലയമാണു്. അതിന്റെ ഉൽക്കർഷത്തിനുവേണ്ടി കേരളീയരെല്ലാം ഒരുപോലെ അനവരതം യത്നിക്കേണ്ടതാണു്. ആത്മീയനഭസ്സിൽ അക്ഷയകാന്തി ചൊരിഞ്ഞുകൊണ്ടു പ്രശോഭിക്കുന്ന അദ്വൈതാനന്ദസ്വാമിതിരുവടികൾ നെടുനാൾ ജനകോടികളെ അനുഗ്രഹിക്കുന്നതിനിടയാകട്ടെ. ഗീതയ്ക്കു മാതാവായ കർമ്മഭൂമിയുടെ വിശിഷ്ടപരമ്പരയിൽപെട്ട ആ ദിവ്യാത്മാവിനെ നമുക്കു് നമ്രശിരസ്കരായി അഞ്ജലികൂപ്പി ആരാധിക്കാം! അദ്ദേഹം ഉപദേശിക്കുന്ന മാർഗ്ഗത്തിലൂടെ മുന്നോട്ടുനീങ്ങുക!! ശാന്തിയും മുക്തിയും നിങ്ങളുടേതായിരിക്കട്ടെ!!!

Priented at the Model Press, Sreekanteswaram, Trivandrum.